# ഒരു ധീര സ്വപ്നം

(ശാസ്ത്രകലാജാഥാ സ്ക്രിപ്റ്റുകൾ)

---

സൂപ്പർ മാർക്കറ്റ്
ഒരു ധീര സ്വപ്നം
ഒരു പുതിയ പാട്ട്
കരടി നൃത്തം

---



കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# ശാസ്ത്ര കലാജാഥ '94

കേരള ശാസ്ത്രസാഹിത്യ പരിഷത്തിന്റെ ബഹുജന സമ്പർക്ക - വിദ്യാഭ്യാസ പരിപാടികളിൽ അതിവിപുലമായ ഒരിനമാണ് ശാസ്ത്ര കലാജാഥകൾ. ജനപങ്കാളിത്തത്തോടെ സംഘടിപ്പിക്കപ്പെടുന്ന ക്യാമ്പുകളിൽ വച്ചാണ് കലാജാഥയുടെ സമസ്ത ഘടകങ്ങളും രൂപപ്പെടുത്തുന്നത്. വ്യക്തികളുടെ രചനകളും കൂട്ടായ ചർച്ചയിലൂടെ വികസിപ്പിച്ചെടുത്ത സൃഷ്ടികളുമാണ് ഈ ജാഥയിലും പ്രയോജനപ്പെടുത്തിയിരിക്കുന്നത്. സച്ചിദാനന്ദൻ, മുല്ലനേഴി, സി.വി. ശ്രീരാമൻ, കരിവെള്ളൂർ മുരളി, എം.എം.സചീന്ദ്രൻ, ഏഴാച്ചേരി രാമചന്ദ്രൻ, പനങ്ങാട് പി.കെ.തങ്കപ്പൻപിള്ള തുടങ്ങിയ സാഹിത്യകാരന്മാർ രചനകൾ തന്ന് സഹായിച്ചിട്ടുണ്ട്. കരിവെള്ളൂർ മുരളി, പനങ്ങാട് പി.കെ. തങ്കപ്പൻ പിള്ള, ടി.വി.വേണുഗോപാലൻ, എം.എസ്.മണി, ജി.രാജശേഖരൻ, എൻ.വേണുഗോപാലൻ, എസ്. പ്രഭു, ഷാജി കാരോട് എന്നിവർ ദൃശ്യാവിഷ്കാരത്തിൽ സഹകരിച്ചിട്ടുണ്ട്. കവിതകൾക്ക് ഈണം നൽകിയത് വി.കെ. ശശിധരൻ, കോട്ടക്കൽ മുരളി എന്നിവരാണ്.

കലാവിഭാഗം

കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# സൂപ്പർ മാർക്കറ്റ്

## നാടകം

കേരളത്തിന്റെ ഭൂപടത്തിന്റെ മുന്നിൽ സംഘം
തിരുവാതിര
മാവേലി നാടുവാണീടും കാലം
മാനുഷരെല്ലാരും ഒന്നുപോലെ
ആമോദത്തോടെ വസിക്കും കാലം
ആപത്തങ്ങാർക്കുമൊട്ടില്ലതാനും
കള്ളവുമില്ല ചതിയുമില്ല
എള്ളോളമില്ല പൊളിവചനം
കള്ളപ്പറയും ചെറുനാഴിയും
കള്ളത്തരങ്ങൾ മറ്റൊന്നുമില്ല.

അശകൊശലേ പെണ്ണുണ്ടോ
കൊശ കൊശാലം പെണ്ണുണ്ടോ
സാമിരണ്ടിനും പെണ്ണുണ്ടോ
സാമോ സർക്കോ സമതല വീട്ടിലെ
മാപ്പിളയ്ക്കും പെണ്ണുണ്ടോ.

**കഥകളി**
തിരനോട്ടം

വിസിറ്റ് കേരള, ഗോഡ്സ് ഓൺ ലാൻഡ്
**അനൗൺസ്മെൻറ്:** ഈ നാടകത്തിന്റെ ഇത്രയും ഭാഗത്തിന്റെ പ്രായോജകർ കേരള ടൂറിസം വകുപ്പ്
തിരുവാതിര കളിച്ച സ്ത്രീകളുടെ പുടവയുടെ പ്രായോജകർ മൂശേട്ട സിൽക്സ് ആലപ്പുഴ.

(മദാമ്മയും ഗൈഡും കടന്നുവരുന്നു)

ഗൈഡ്: മാഡം-ദിസ് ഈസ് കോവളം. ഗിഫ്റ്റ് ഓഫ് ദ ഗോഡ്. ഹവ്വാ ബീച്ച്, സൺബാത് ട്രിവാൻഡ്രം. തി-രു-വന-ന്ത-പുരം.

മദാമ്മ: ഓ തിരുവനന്തപുരം.

മദാമ്മ: വേർ ഈസ്റ്റ് മാർക്കറ്റ് ?

ഗൈഡ്: ഷോപ്പിംഗിന് ഇഷ്ടംപോലെ സൗകര്യം. എവിടെയും മാർക്കറ്റ് ഉണ്ട് എന്തും വാങ്ങാൻ; അച്ഛനേയും അമ്മയേയും പോലും. പപ്പടത്തെയുടെ ഇലപോലും വാങ്ങാൻ കിട്ടും. കേരളം തന്നെ ഒരു സൂപ്പർ മാർക്കറ്റ് ആണ്.

മദാമ്മ: ഓ, യു ആർ വെരി നൈസ് ചാപ് വിത്ത് എ സെൻസ് ഓഫ് ഹ്യൂമർ.
(മാർക്കറ്റിലേക്ക്)

(ആരോഗ്യചന്ത - ബോർഡ്)

I. ആദായവില, ആദായവില, മെഡിക്കൽ സീറ്റ്, പാരാമെഡിക്കൽ കോഴ്സ്, മെഡിക്കൽ കോളേജ്.

II. മൂന്ന് മെഡിക്കൽ സീറ്റിന് ഒരു നഴ്സിംഗ് സീറ്റ് സൗജന്യം.

III. അയൽ സംസ്ഥാനത്തെ ചന്തകളിൽ ഇവിടെ സീറ്റ് ബുക്ക് ചെയ്യാവുന്നതാണ്.

IV. മെഡിക്കൽ കോളേജ്, സ്വകാര്യ സഹകരണ അപഹരണ മേഖലയിൽ. ഏതു മേഖലയിലും മെഡിക്കൽ കോളേജ് മേടിക്കൽ കോളേജ്.

V. ആദായവില, ആദായവില ധർമാശുപത്രി, അധർമാശുപത്രി. പ്രസവം ഒന്നിന് 350 രൂപ. മറുപിള്ള വിദേശത്തേക്ക് കയറ്റുമതി നടത്തിയാൽ പകുതി വില മാത്രം.

മദാമ്മ: വാട്ട് മറുപിള്ള, ഈസ് ഹി എ മിനിസ്റ്റർ ഓഫ് കേരള?

ഗൈഡ്: നോ മാഡം, നോട്ട് മിനിസ്റ്റർ. അത് വേറെ പിള്ള. ഇത് മറ്റുപിള്ള. പ്ലസന്റ.

മദാമ്മ: ഓ പ്ലസന്റ

V. മരണം ഒന്നിന് 200 രൂപ.

VI. അപകട മരണം 600 രൂപ.

V. പോസ്റ്റ് മോർട്ടം ശവം ഒന്നിന് 600 രൂപ. മാംസം തിരിച്ചു തരുന്നതാണ്.

VI. ട്രാൻസ്ഫർ, ഡെപ്യൂട്ടേഷൻ ആദായവില, ആദായവില.

ട്രാൻസ്ഫർ - 5 ലക്ഷം.

നഗരത്തിലേക്ക്. 10 ലക്ഷം.

ഗൾഫ് മേഖലയ്ക്ക്. 20 ലക്ഷം.

VII. ആദായവില. നിരോധിക്കപ്പെട്ട മരുന്നുകൾ പകുതി വിലയ്ക്ക്.

മദാമ്മ: വെരി നൈസ് ഹെൽത്ത് മാർക്കറ്റ്.

ഗൈഡ്: ഒന്നാന്തരം മാർക്കറ്റ്.
ആരോഗ്യചന്ത - രക്തവും മാംസവും വിൽക്കുന്ന ഇറച്ചി മാർക്കറ്റ്.
മാഡം സീ ദ നെക്സ്റ്റ് വൺ എഡ്യുക്കേഷൻ മാർക്കറ്റ്.

(വിദ്യാഭ്യാസ ചന്ത - ബോർഡ്.)

I. ആർക്കും വയ്ക്കാം, വെയ് വെയ്, വെയ് രാജാ വെയ്. ഒന്നുവച്ചാൽ രണ്ട്, മുടക്കുമുതൽ പല മടങ്ങുകളായി തിരിച്ചു പിടിക്കാവുന്ന ഒരേയൊരു വ്യാപാരം. വിദ്യാഭ്യാസം, ആദായവില.

2. ആദായവില, ആദായവില. ലക്ചർ പോസ്റ്റുകൾ, സ്കൂൾ അധ്യാപകർ, ടി.ടി.സി. അധ്യാപകർ, സീൽ ചെയ്ത ടെൻഡറുകൾ ക്ഷണിക്കുന്നു. മൂന്ന് അധ്യാപകരുടെ ഒഴിവുകൾ. ക്വട്ടേഷനിലെ ഉയർന്ന റേറ്റ് അനുസരിച്ച് ഉടൻ നിയമനം. വിലപേശൽ അനുവദനീയമല്ല.

I. മൊത്തക്കച്ചവടം. സ്കൂളുകൾ സ്വകാര്യ മേഖലയിൽ. അൺ എയ്ഡഡ് കോളേജുകൾ.

II. സ്വാശ്രയ എൻജിനീയറിംഗ് കോളേജുകൾ. ഇംഗ്ലീഷ് മീഡിയം സ്കൂളുകൾ.

III. വിവിധ ജാതിമത ഉപജാതി സംഘങ്ങൾക്ക് മാത്രം.
IV. എൽ.കെ.ജി., യു.കെ.ജി. സ്കൂൾ, കോളേജ്, മെഡിസിൻ, എഞ്ചിനീയറിംഗ്.

**കോറസ്:** മാർക്ക് കുറഞ്ഞവർക്ക് മുൻഗണന.
കള്ളപ്പണക്കാർക്ക് മുൻഗണന.
റബ്ബർ, കൊഞ്ച്, കഞ്ചാവ്, കള്ളക്കടത്ത്, കശുവണ്ടി.
മുതലാളിമാരുടെ മക്കൾക്ക് പ്രത്യേക സംവരണം.
സ്വന്തം ജാതിക്കാർക്ക് 1% ഡിസ്കൗണ്ട്.

**ഗ്രൂപ്പ്:** 1, 2, 3, 4, (വൺ, ടൂ, ത്രീ, ഫോർ)

**മദാമ്മ:** ഹൂ ഇസ് ദാറ്റ്

**ഗൈഡ്:** ഉൽക്കണ്ഠാകുലകുമാരൻ.

**കോറസ്:** അതെ, മികച്ച സേവനം ഉറപ്പാക്കുന്ന ഈ ചന്തയുടെ ഒരു മാതൃകാ ഉപഭോക്താവാണ് മി. ഉൽക്കണ്ഠാകുലകുമാരൻ.

2: അദ്ദേഹം തന്റെ അനുഭവങ്ങൾ വിവരിക്കുന്ന ഒരു പ്രദർശനം അരങ്ങേറുന്നു. പ്രവേശനം ഫ്രീ.

**കോറസ്:** ഉൽക്കണ്ഠാകുലകുമാരൻ, വരേണ്യ വിദ്യാഭ്യാസത്തിന്റെ ഒരു മാതൃകാ ഉൽപന്നം. ജനനം കേരളത്തിലെവിടെയുമാകാം.

(കുട്ടി പ്രവേശിക്കുന്നു.)
(കോറസ് തിരിയുന്നു.)
(ഉൽക്കണ്ഠാകുലകുമാരൻ രംഗത്ത്.)
ഓമനത്തിങ്കൾ കിടാവോ.....
ഉൽക്കണ്ഠാകുലകുമാരൻ. ഉത്രം നക്ഷത്രം. പൂരാടം തിരുനാൾ ആശുപത്രിയിൽ ഒരു സിസേറിയൻ ശസ്ത്രക്രിയയിലൂടെ ഭൂജാതനായി.
ഓമനത്തിങ്കൾ കിടാവോ.....

**കോറസ്:** ഉൽക്കണ്ഠാകുലകുമാരന് വയസ്സ് 3.

**അമ്മ:** നിങ്ങൾക്ക് വല്ല കുടുംബസ്നേഹോണ്ടോ മനുഷ്യനേ. നമ്മുടെ മോൻ ഉൽക്കണ്ഠാകുലകുമാരന് വയസ്സ് എത്രായീന്നാ വിചാരം? അവന് 3

വയസ്സ് കഴിഞ്ഞു. നിങ്ങളെന്തു മുതലാളിയാണ്. വടക്കേലെ ചെത്തുകാരൻ കേശവന്റെ മോനും തെക്കേലെ സരസ്വതി ടീച്ചറുടെ മോൾ എല്ലാരും ചേർന്നൂ എൽ.കെ.ജീല് നമ്മുടെ കുഞ്ഞിനെ മൂത്തുനരച്ചിട്ടാ പിന്നെ എൽ.കെ.ജീല് ചേർക്കണത്. ഒടുവില് നമ്മള് ചെല്ലുമ്പം സീറ്റ് എല്ലാം ഫുൾ ആകും.

**അച്ഛൻ:** നീയൊന്നു മിണ്ടാതിരി. ആരാ ഈ എൽ.കെ.ജിയും, യു.കെ.ജിയും ഒക്കെനടത്തുന്നതെന്നറിയാമോ? നമ്മുടെ മുതലാളി, അവലൂസ് മുതലാളി. അവൻ പറയുന്ന വിലയങ്ങു കൊടുത്തേക്കണം. സീറ്റിന്. മോനേ, ഉൽക്കണ്ഠാകുലകുമാരാ, വാ ഇന്നു തന്നെ പുറപ്പെടാം.

**അമ്മ:** അതിന് എൻട്രൻസ് ടെസ്റ്റ് ഉണ്ട്. ടെസ്റ്റിന് ഒന്നര വയസ്സുമുതൽ പ്രീ എൽ.കെ.ജി എന്ന് മറ്റൊരു കോഴ്സ് ഉണ്ട്. പിന്നെ എൽ.കെ.ജി. എൻട്രൻസിന് ചോദിക്കുന്ന ചോദ്യത്തിന് പിള്ളേര് മണിമണിയായി ഉത്തരം പറയും.

**അച്ഛൻ:** അവലൂസ് മുതലാളിക്ക് എന്ത് ടെസ്റ്റ്. പണം വൃത്തിയായി എണ്ണിനോക്കും. എന്താ അവന്റെ സ്കൂളിന്റെ പേര്?

**അമ്മ:** തുഞ്ചത്തെഴുത്തച്ഛൻ മെമ്മോറിയൽ ഇംഗ്ലീഷ് മീഡിയം നഴ്സറി സ്കൂൾ.

**അച്ഛൻ:** മോനേ, ഉൽക്കണ്ഠാകുലകുമാരാ, അവര് ചോദിക്കുന്ന ചോദ്യത്തിന് തെറ്റാതെ ഉത്തരം പറയണം.

**അച്ഛൻ:** ആരാ മോനേ നമ്മടെ പ്രധാനമന്ത്രി?

**അമ്മ:** ആരാ മോനേ നമ്മുടെ വിദ്യാഭ്യാസമന്ത്രി. (മാറിമാറി ചോദിക്കുന്നു) നീളം കൂടിയ നദി, വീതി കൂടിയ നദി, ഉയരം കൂടിയ അണക്കെട്ട്, ഉയരം കുറഞ്ഞ അണക്കെട്ട്.

(കുട്ടി കരയുന്നു. സ്കൂളിലേക്ക് പോകുന്നു.)

**പ്രിൻസി:** ഹലോ ഹേർട്ടി വെൽക്കം ടു അവർ പ്രെസ്റ്റീജിയസ്

ഇൻസ്റ്റിറ്റ്യൂഷൻ ഓഫ് തുഞ്ചത്ത് മെമ്മോറിയൽ ഇംഗ്ലീഷ് മീഡിയം നഴ്സറി സ്കൂൾ. എന്താണ് വന്നത്? കൂടെ കുട്ടി ഉണ്ടല്ലോ.

**അച്ഛൻ:** ഞാൻ മുതലാളിയുടെ ക്ലോസ് ഫ്രണ്ടാണ്. ഇതെന്റെ മകൻ ഉൽക്കണ്ഠാകുലകുമാരൻ. ഒരു എൽ.കെ.ജി. സീറ്റ്.

**പ്രിൻസി:** ഓ സോറി അയാം വെറി സോറി. യൂ ആർ വെരി ലേറ്റ്.

**അച്ഛൻ:** സാർ, ലാസ്റ്റ് ഡേറ്റിന് ഇനിയും ഒരാഴ്ചയുണ്ടല്ലോ.

**പ്രിൻസി:** ലാസ്റ്റ് ഡേറ്റ്, താങ്കൾ എന്താണീ പറയുന്നത്? കുറച്ചുകൂടി മുൻപേ നോക്കണ്ടേ.

**അച്ഛൻ:** അതിനവന് 3 വയസ്സല്ലേ ആയുള്ളൂ.

**പ്രിൻസി:** താങ്കൾ ഈ ലോകത്തല്ലേ. സീ ഇപ്പോ കുട്ടികളെ പ്രസവിച്ച് അധികം കഴിയുന്നതിനു മുമ്പ് ആളുകൾ സീറ്റ് റിസർവ് ചെയ്യുന്നുണ്ട്. ഇന്നു തന്നെ നിങ്ങൾ വരുമ്പോൾ കടന്നുപോയ ആൾ ഈ നഗരത്തിലെ പ്രമുഖ ഡോക്ടറാണ്. അദ്ദേഹം റിസർവ് ചെയ്തത് നാലു വർഷത്തിനു ശേഷമുള്ള ഒരു സീറ്റ് ആണ്. അദ്ദേഹത്തിന്റെ ഭാര്യ ഗർഭിണി യാണെന്ന് ഇന്ന്. കൺഫേം ചെയ്തിട്ടേ ഉള്ളൂ. അദ്ദേഹം ഇവിടെ അഡ്വാൻസ് തന്നു കഴിഞ്ഞു. X എന്ന കുട്ടിക്കു വേണ്ടി. ആണോ പെണ്ണോ എന്നറി യില്ല. അണ്ടർസ്റ്റാന്റ്.

**അച്ഛൻ:** മോനേ, ഉൽക്കണ്ഠാകുലകുമാരാ, നിന്റെ ഗതികേട്. സാർ എത്രയാണ് മാർക്കറ്റ് റേറ്റ്.

**പ്രിൻസി:** സെവൻ തൗസന്റ്; പിന്നെ ഇത്ര ലേറ്റ് ആയ നിലയ്ക്ക്.....

**അച്ഛൻ:** ഞാൻ ടെൻ തൗസന്റ് തരാം.

**പ്രിൻസി:** ഓകെ. ഉൽക്കണ്ഠാകുലകുമാരൻ അഡ്മിറ്റഡ്.

**കോറസ്:** ഓമനത്തിങ്കൾക്കിടാവോ

(ഉൽക്കണ്ഠാകുല കുമാരനെ ചൂളയിലിട്ട് അടിച്ച് പതം വരുത്തുന്നു. - A To Z)

കോറസ്: ബെറ്റി ബോട്ട് സം ബട്ടർ,
ബട്ടർ വാസ് ബിറ്റർ.....

ഒരാൾ: ഉപഭോക്താക്കൾ പറയുന്നു, തുഞ്ചൻ മെമ്മോറിയൽ ഇംഗ്ലീഷ്മീഡിയം നഴ്സറി, അതിന്റെ ശക്തി ഗുണഭോക്താക്കളാണെന്ന്.

(അച്ഛൻ മകനെപിടിച്ച് ഒരരികിലേക്ക് മാറുന്നു.)

(ഇന്റർവ്യൂ)

1. മുതലാളി എന്തിനാ മകനെ തുഞ്ചൻ മെമ്മോറിയൽ സ്കൂളിൽ ചേർത്തത്?

അച്ഛൻ: ഞാൻ പിന്നെ എവിടെയാ ചേർക്കേണ്ടേ? എന്റത്രയും പണമുള്ള ഒരു മുതലാളി ആരാ ഇവിടെ? കണ്ട ചെമ്മാനും ചെരുപ്പുകുത്തീം വരെ ഇപ്പോൾ ചേർക്കയല്ലേ, അവിടെ കാശുകൊടുത്തിട്ട്. ചേർത്തു, ഞാനും ചേർത്തു. എന്റെ മോൻ ഉൽക്കണ്ഠാകുലകുമാരൻ -അവനെ ഞാൻ പടിപടിയായ് സീറ്റിന് ഏറ്റവും കൂടുതൽ റേറ്റുള്ള സ്കൂൾ നോക്കി ചേർക്കും.

1. സരസ്വതിടീച്ചർ മകളെ തുഞ്ചൻ മെമ്മോറിയലിൽ എന്തിനാ ചേർത്തത് ?

ടീച്ചർ: അന്നമ്മയുടെ കുറുമ്പ് കുറയ്ക്കാൻ. അവളെ കെട്ടിയോൻ അങ്ങ് ദുബായിലാ. അവളും മോളെ ചേർത്തു. അവള്ടെ നൊസ്സ് തീർക്കാൻ ഞാനും ചേർത്തു. കാശുണ്ടായിട്ടല്ല. പി.എഫിൽനിന്ന് ലോണെടുത്തിട്ടാ. അമ്മയ്ക്ക് മാരക രോഗം എന്നെഴുതി കള്ള ലോൺ എടുത്തിട്ട്. ചേർക്കും ഇനിയും ചേർക്കും വിറ്റ് ചുട്ടായാലും.

1. ഒരാൾ, നോക്കൂ മുകൾത്തട്ടിൽ മാത്രമല്ല, കീഴ്ത്തട്ടിൽ നിന്നു പോലും.

1. എന്താ പേര്?

കേശവൻ: കേശവൻ
എന്താ ജോലി?
ചെത്ത്.

1. മകനെ എന്തിനാണ് തുഞ്ചൻ മെമ്മോറിയലിൽ ചേർത്തത് ?

**കേശവൻ:** എന്റെ ചെറുപ്പത്തിൽ സ്കൂളിൽ പോകാൻ എനിക്കാഗ്രഹം ഉണ്ടായിരുന്നു. അമ്മാവനോട് പറഞ്ഞു. പുളിവടികൊണ്ട് നല്ല അടി ആയിരുന്നു മറുപടി. എന്റെ ജീവിതംകൊണ്ട് ഞാനിപ്പോൾ പകരം വീട്ടുന്നു.

1. ഒന്ന് തെളിച്ച് പറയണം.

**കേശവൻ:** അവനവിടെ എന്താ പഠിപ്പിക്കാൻ പോണത് എന്ന് എനിക്കറിയില്ല. അവൻ കോട്ടും ടൈയും ബൂട്ടും ഒക്കെയിട്ട് വണ്ടിയിൽ കേറി ഡാഡീ "റ്റാറ്റാ" എന്ന് പറഞ്ഞു പോകുമ്പോൾ.... ദാ നോക്ക് എനിക്ക് കുളിരാ. അവൻ കുറെ ഇംഗ്ലീഷ് പഠിച്ച് 'യൂ ബ്ലഡി ഫൂൾ' എന്ന് രണ്ട് മുട്ടൻതെറി എന്റെ മുഖത്തു നോക്കി പറഞ്ഞാമതി. എനിക്ക് അമ്മാവന്റെ മുഖത്തടിക്കുന്ന സന്തോഷമായിരിക്കും. ഇനിയും ചേർക്കും പണം മുടക്കിത്തന്നെ. പണം ഇല്ലെങ്കിൽ കടം മേടിച്ച് ചേർക്കും.

**അച്ഛൻ:** മോനെ ഉൽക്കണ്ഠാകുലകുമാരാ, നീ ഈ സർക്കാരു പള്ളിക്കൂടത്തിലെ അലപലാതി പിള്ളേരുമായി കൂട്ട്കൂടരുത്. നീ പത്രം വായിക്കരുത്. പുസ്തകം വായിക്കരുത്. ക്ലാസിലെ പാഠങ്ങൾ മാത്രം വായിച്ചാൽ മതി. നീ പഠിച്ച് പഠിച്ച് മിടുക്കനാവണം.

(സ്കൂളിൽ ബെല്ലടിക്കുന്നു. അധ്യാപകൻ വരുന്നു.) (കുട്ടികൾ ഇരിക്കുന്നു.)

**അധ്യാ:** സ്റ്റാന്റ് അപ്. സിറ്റ് ഡൗൺ.
(അറ്റന്റൻസ് എടുക്കുന്നു)
എടാ ദാരിദ്ര്യവാസികളെ നിങ്ങളുടെ തന്തമാർക്ക് കാശ് ഇല്ലാത്തതുകൊണ്ടല്ലേ നിങ്ങൾ എല്ലാം നരകത്തിൽ പെട്ടത്, ഈ സ്കൂൾ പൂട്ടാൻ സർക്കാർ തീ

രുമാനിച്ചു. ഈ സ്കൂളുകൾ കൊണ്ട് ലാഭമില്ല. കുട്ടിവന്നു പറയുന്നു: ആർക്കാ മാഷേ ലാഭം.

അധ്യാ: ആർക്കും ലാഭം ഇല്ല. അതുകൊണ്ട് പൂട്ടും. ലാഭമുള്ള സ്കൂൾ വേറെ തുടങ്ങും.

കുട്ടി 2 : മാഷേ ഞങ്ങൾ എങ്ങോട്ടുപോകും?

അധ്യാ: വേറെ സ്കൂൾ ഉണ്ട്. ലോകബാങ്ക് വക സ്കൂൾ. അവിടെ പഠിക്കാം. പൂട്ടുന്നതിന് മുൻപ് ഒരു കാര്യം പറയാം, നിങ്ങൾ ആരെങ്കിലും വിമാനത്തിൽ കേറി യിട്ടുണ്ടോ? അല്ലെങ്കിൽ ആരെങ്കിലും വിമാനം കണ്ടിട്ടുണ്ടോ?

കുട്ടി 3: ഉണ്ട് സിനിമയിൽ.

അധ്യാ: ഛി, ഇരിയെടാ അവിടെ. പോട്ടെ, അല്ലെങ്കിൽ വിമാനം കാണണ്ടാ. നാളെ ഒരു പക്ഷേ വിമാനം ഓടിക്കുന്ന എത്രയെത്ര പൈലറ്റുകൾ നിങ്ങളുടെ കൂട്ടത്തിലുണ്ടാവണം.

കുട്ടി 4: എനിക്ക് പൈലറ്റാവണം.

അധ്യാ: ഇരിയെടാ അവിടെ, നിന്നെ ഞാൻ പൈലറ്റാക്കും. ഈ വിമാനം ഇറങ്ങുന്ന സ്ഥലത്തിന് എന്താ പേര്?

കുട്ടികൾ: വിമാനത്താവളം.

അധ്യാ: നിങ്ങളാരും കണ്ടിട്ടില്ലല്ലോ. ഞാനും കണ്ടിട്ടില്ല. ആ വിമാനത്താവളം നമുക്ക് വികസിപ്പിക്കണം. അതിന് നാളെ വരുമ്പോൾ എല്ലാവരും 5 രൂപാ വീതം കൊണ്ടുവരണം.

കുട്ടി: സാറെ എനിക്ക് വീട്ടിൽ നിന്നും തരില്ല.

അധ്യാ: അതൊന്നും പറഞ്ഞാൽ പറ്റില്ല. വിമാനത്താവളം എന്നുപറഞ്ഞാൽ നമുക്ക് വളരെ അത്യാവശ്യമുള്ള സാധനമല്ലേ.

കുട്ടി: എന്താ സാറെ ഇത്ര അത്യാവശ്യം.

അധ്യാ: അത് ശരിയാ, എന്താ ഇത്ര അത്യാവശ്യം.

കുട്ടി: സാറെ, ഇവിടെ മൂത്രപ്പുര ഇല്ല.

അധ്യാ: എടാ മൂത്രം പുരയില് ഒഴിച്ച് കളയാൻ പാടില്ല. അത് ഒന്നാന്തരം ജൈവവളമാണ്.

തറയിൽത്തന്നെ ഒഴിക്കണം. ആദ്യം വിമാനത്താവളം. പിന്നെ മൂത്രപ്പുര. ങ്ഹാ, ആരെങ്കിലും ഞാൻ ഇന്നലെ പറഞ്ഞതുപോലെ കുട്ടികളെ കൊണ്ടുവന്നിട്ടുണ്ടോ. ഈ സ്കൂള് പൂട്ടാതിരിക്കാൻ മറ്റ് സ്കൂളിൽ നിന്നും കുട്ടികളെ കൊണ്ടുവരണമെന്ന് ഞാൻ പറഞ്ഞിട്ടില്ലേ.

**കുട്ടി:** സാർ, ഒണ്ട്, സെന്റ്മൈക്കിൾസ് സ്കൂളിലെ ഉൽക്കണ്ഠാകുലകുമാരൻ. സ്കൂളിൽപോകുന്ന വഴിക്ക് ഇവനെ അങ്ങ് പിടിച്ചു.

**അധ്യാ:** മോനെ ഉൽക്കണ്ഠാകുലകുമാരാ, നിനക്ക് ഇവിടെ പഠിച്ചാൽ മതിയോ. നീ വാശിപിടിച്ചാൽ മതി, ബാക്കി കാര്യം ഞാനേറ്റു.

**ഉൽ. കു:** എ. ബി. സി. ഡി.........

യോഗം:-

**പ്രിൻസി:** അധ്യാപകരേ, വിദ്യാർത്ഥികളേ ഈ വിദ്യാഭ്യാസ സ്ഥാപനത്തിൽ നിന്നും ഏറ്റവും ഉയർന്ന മാർക്ക് വാങ്ങിയ വിദ്യാർത്ഥിയെ അനുമോദിക്കുന്ന ഈ യോഗം. ഏറ്റവും ഉയർന്ന മാർക്ക് വാങ്ങിയ കുട്ടി ഉൽക്കണ്ഠാകുലകുമാരൻ.

(കുട്ടികൾ കൈയടിക്കുന്നു. ഉൽക്കണ്ഠാകുലകുമാരൻ ബാഡ്ജ് സ്വീകരിക്കുന്നു.)

**അധ്യാ:** ഇനി ഏറ്റവും കൂടുതൽ മാർക്ക് നേടിയ ഉൽക്കണ്ഠാകുലകുമാരൻ നിങ്ങളോട് സംസാരിക്കുന്നു.

**ഉൽ. കു:** ഞാൻ എന്റെ അച്ഛന്റെ ഉപദേശം സ്വീകരിച്ചു. പത്രം വായിച്ചില്ല, പുസ്തകം വായിച്ചില്ല. കാറിൽ സഞ്ചരിക്കുമ്പോൾ വശങ്ങളിൽ നോക്കിയില്ല. ഒരു മാതൃകാ വിദ്യാർത്ഥിയായ് അധ്യാപകർ എന്നിലേക്ക് വിസർജ്ജിച്ചതെല്ലാം ഞാൻ പരീക്ഷാ കടലാസിലേക്ക് പകർന്നു. എന്റെ ഉപദേശം ഇതാണ്. പരീക്ഷയ്ക്ക് ആവശ്യമില്ലാത്ത ഒരു കാര്യവും നാം അറിയണ്ട.

ഉദാഹരണത്തിന്, തീതൊട്ടാൽ പൊള്ളും എന്ന് ഞാൻ ഇന്നലെയാണ് അറിഞ്ഞത്. ഇതാ നോക്ക് കൈപൊള്ളിയപ്പോൾ. അതുകൊണ്ട് പാഠപുസ്തകം കരളുക. വാലൻമൂട്ടയുടെ, ചുണ്ടെലിയുടെ ഉത്സാഹത്തോടെ.

**കോറസ്:** കരളുന്നു.

**പ്രിൻസി:** ഉൽക്കണ്ഠാകുലകുമാരൻ, നിന്റെ പുതിയ കൂട്ടുകാരെ പരിചയപ്പെടുക.

1. ഞാൻ ഉൽക്കണ്ഠാകുലകുമാരൻ. ഏറ്റവും ഉയർന്ന മാർക്ക്.

2. എന്റെ പേര് ഉൽക്കണ്ഠാകുലകുമാരൻ. ജീവിതത്തിൽ മുകൾത്തട്ടിലെത്തണം.

3. പണം കുന്നുകൂട്ടാനാണ് ആഗ്രഹം.

**കോറസ്:** ഉൽക്കണ്ഠാകുലകുമാരൻ 3

1. വരൂ നമുക്ക് മൽസരിക്കാം.

**ഉൽ. കു:** വേണ്ട മൽസരിക്കണ്ട. നാം എല്ലാരും ഒരേ പോലെ ശക്തർ.

2. നമുക്ക് മൽസരിക്കാം. അതിജീവിക്കുന്നത് നിലനിൽക്കട്ടെ.

**ഉ.കു:** വേണ്ട നമുക്ക് മൽസരിക്കണ്ട. നമ്മുടെ തന്തമാർ മൽസരിക്കട്ടെ. അവരുടെ ബാങ്ക് അക്കൗണ്ടുകൾ തമ്മിൽ മൽസരിക്കട്ടെ.

വിലാപയാത്ര (പൊതു വിദ്യാഭ്യാസം)

(കോറസ് തടയുന്നു)

പാടില്ല, പാടില്ല, ഇത് ഒരു മൃതദേഹമല്ല.

പ്ലക്കാർഡുകൾ

1. പാവപ്പെട്ടവരുടെ കുട്ടികൾ പഠിക്കുന്ന 870 സ്കൂളുകൾ പൂട്ടുന്നു.
2. 307 സ്വകാര്യ വിദ്യാലയങ്ങൾ തുടങ്ങുന്നു.
3. 71 കോളേജുകൾ സ്വകാര്യ മേഖലയിൽ.

**കോറസ്** 1. :

ഈ അർധ പ്രാണനെ ജീവനോടെ കുഴിച്ചുമൂടാൻ

പറ്റില്ല.

കോറസ് 1. :

പൊതു വിദ്യാഭ്യാസത്തിന്റെ ശവമടക്ക് ഒരു ഭാഗത്ത്.

2. വരേണ്യവിദ്യാഭ്യാസത്തിന്റെ വികൃതമായ ഉൽപന്നങ്ങൾ മറുവശത്ത്.

കോറസ്: ഈ ഉൽക്കണ്ഠാ കുലകുമാരൻമാർ

(ചന്ത)

ആദായ വില്പന, ആദായവില്പന

(1) സ്കൂളുകൾ, കോളേജുകൾ

(2) മെഡിക്കൽ കോളേജുകൾ, എൻജിനീയറിംഗ് സീറ്റുകൾ.

പ്ലക്കാർഡ്:

1. ഈ കള്ളച്ചന്തകൾക്ക് തീ കൊളുത്തുക.
2. ഈ കരിഞ്ചന്തക്കച്ചവടക്കാരെ കഴുവിലേറ്റുക.
3. വിജ്ഞാനം വിറ്റുകൊഴുക്കുന്ന വണിക്കുകളെ ചുട്ടുകൊല്ലുക.

കോറസ്:

"ഈ കള്ളച്ചന്തകൾക്ക് തീ കൊളുത്തുക."

(3 പ്രാവശ്യം പറയുക.)

# ഒരു ധീരസ്വപ്നം

തടവറയ്ക്കുള്ളിൽ തുടയെല്ലുപൊട്ടി
തകരുന്ന നേരമെന്നച്ഛൻ
കരുതി വച്ചു കുഞ്ഞു തലമുറയ്ക്കായ്
ഒരു ധീര സ്വാതന്ത്ര്യ സ്വപ്നം
മകനേ നിനക്കീ സ്വപ്നം
ഇന്ത്യ പുലരുമെന്നൊരു സത്യസ്വപ്നം

അനുവദിക്കില്ല ഞാൻ
അത് കട്ടെടുക്കുവാൻ
ഇത് ഞങ്ങൾ മക്കളുടെ സ്വപ്നം
ഹൃദയത്തിൽ വേരുള്ള സ്വപ്നം
കുട നിവർത്തും സ്വപ്ന വൃക്ഷം–

–തടവറ–

ഒരു കടൽത്തീരത്തെ
ഒരു കുമ്പിൾ വെള്ളത്തിൽ
ഒരു മഹാ ഗർജനം കേട്ടു.
ഒരു പിടിയുപ്പിന്റെയുപ്പ്
വിയർപ്പിലും രുധിരത്തിലും തുടിച്ചല്ലോ

കുഴിമാടമെത്രയോ ഓർമതൻ കറുകകൾ
നിറയെപ്പൂതച്ചിന്നു നിൽപൂ.
അവിടെ നിന്നും ഞങ്ങൾ കയ്യേറ്റ സ്വപ്നം
മുറിവേറ്റു വീഴുന്നതിപ്പോൾ
അനുവദിക്കില്ല ഞാൻ
അതു കട്ടെടുക്കുവാൻ
ഇതു ഞങ്ങൾ മക്കളുടെ സ്വപ്നം
ഹൃദയത്തിൻ വേരുള്ള സ്വപ്നം
കുടനിവർത്തും സ്വപ്ന വൃക്ഷം–

–തടവറ...

കഴുമരത്തിൽ തൻ ശിരസ്സുയർത്തി
കയർ വരണമാല്യം പോലണിഞ്ഞും
മുറുകുന്ന കണ്ഠത്തിൽ ഇൻക്വിലാബിൻ-
സ്വരം വിറയാതുയർത്തുന്ന ധീരർ-
അവർ മൂന്നു യൗവനങ്ങൾ
അന്ന് ബ്രിട്ടന്റെ ബധിരകർണ്ണങ്ങൾ നടുക്കി
അവരിൽ നിന്നും ഞങ്ങൾ
കയ്യേറ്റ സ്വപ്നം
മുറിവേറ്റു വീഴുന്നതിപ്പോൾ
അനുവദിക്കില്ല ഞാൻ
അത് കട്ടെടുക്കുവാൻ
ഇതു ഞങ്ങൾ മക്കളുടെ സ്വപ്നം
ഹൃദയത്തിൽ വേരുള്ള സ്വപ്നം
കുട നിവർത്തും സ്വപ്ന വൃക്ഷം

**കരിവെള്ളൂർ മുരളി**

# ഒരു പുതിയ പാട്ട്

പറയനും പുലയനും തലനീർത്തി നിൽക്കുന്ന
പുതിയൊരു ഭാരതത്തിന്നായ്
പണിയെടുപ്പോർക്കാണ് ഉലകമെന്നറിയുന്ന
പുതിയൊരു ഭാരതത്തിന്നായ്.
മേലാളരില്ലാത്ത, കീഴാളരില്ലാത്ത
പുതിയൊരു ഭാരതത്തിന്നായ്
കുതികൊള്ളുവോരുടെ പടയണിയിൽ ഞാനു-
മൊരു തുള്ളിയായ് ലയിക്കുന്നു.

മർത്ത്യരായ് മണ്ണിൽ പിറന്നവർ കോടികൾ
മർത്ത്യരായ് മാറാത്ത നാട്ടിൽ
ചന്തയിൽ വിൽക്കപ്പെടുന്നവരാകുവാൻ

എന്താകിലും വയ്യ വയ്യ..
ഉണരാമുണർന്നെഴുന്നേൽക്കാം പരസ്പരം
പുണരുന്ന മർത്ത്യരായ് തീരാം.
അതിനുള്ള വഴിയിൽ തടസ്സങ്ങൾ തീർപ്പവരാ-
രാകിലും മർത്ത്യരല്ല.
ഒരു മർത്ത്യനെങ്കിലും ഭക്ഷണമില്ലാത്തോ-
രുലകിനു സൗന്ദര്യമില്ല.
ഒരു മർത്ത്യനെങ്കിലും വേദനിക്കുന്നതാ-
മുലകിനു സൗന്ദര്യമില്ല.
കാലങ്ങളേറെയായ് കാൽക്കീഴിലമരുന്ന
കോലങ്ങളുയരുന്ന കണ്ടോ.
ഒരു പുതിയ പുലരിത്തുടിപ്പുകണ്ടോ, നിങ്ങൾ
ഒരു പുതിയ ഭാരതം കണ്ടോ.

**മുല്ലനേഴി**

# കരടിനൃത്തം

പടിഞ്ഞാറൻ കടൽക്കാറ്റിൽ
പാരതന്ത്ര്യ തുടൽചെത്തം
ഭാരതത്തിൻ പാഴ്കിനാവിൽ
ലോക ബാങ്കിൻ കരടിനൃത്തം

കടൽ കടത്തി കതകടച്ചു
പുറത്തുതള്ളിയ വികൃതസത്വം
കടം നീട്ടി കുടൽചോർത്തി
കൂത്തടിക്കുന്നു.

അടിമഭാരതമാകുവാൻ
ഇനിയില്ല നാളുകൾ നമ്മൾ നേടിയ
വിലപിടിച്ച വിശുദ്ധിയാകെ
വിഷം മണക്കുന്നു.

കർഷകന്റെ കരൾ മുറിഞ്ഞു
പതഞ്ഞുയർന്ന നിണം കുടിക്കാൻ
പക്ഷമാർന്ന കറുത്ത
കുടിലത നഖം നീട്ടുന്നു.

ഒക്കെ മുടിയും മുമ്പുറക്കം
വിട്ട് വരികെൻ മക്കളെ-
യെന്നഗ്നി ഹൃദയം കാട്ടിയിന്ത്യ
വിളിച്ചു കേഴുന്നു.

**ഏഴാച്ചേരി രാമചന്ദ്രൻ**

KSSP 0697 IE OCT'94 D1/8 10K 0200 LL8/94

Oru Dheera Swapnam • Sastra Kala Jatha Scripts • Published and Distributed by Kerala Sastra Sahithya Parishad, Kozhikode-2 • Typesetting: Laserlines, Kozhikode • Printed at KTC Offset printers, Calicut • Price: Rs.2/-